മെയ് 2007

Private Circulation Only

Vol. 2 No. 1

# മന്നാം

മലങ്കര ഓർത്തഡോക്സ് ക്രിസ്ത്യൻ അൽമായ അസ്സോസിയേഷൻ പ്രസിദ്ധീകരിക്കുന്നത്

ഇബ്രാഹിംസ് ഇൻ, പെരുന്ന, ചങ്ങനാശേരി – 686 102

# പുതിയ മാനേജിംഗ് കമ്മറ്റിയോട്...

ടി. ടി. ചാക്കോ വാഴൂർ

മലങ്കര ഓർത്തഡോക്സ് സഭയെ അടുത്ത അഞ്ചു വർഷം നയിക്കുവാനുള്ള പരമാധികാരസഭ അധികാരത്തിന്റെ അകത്തളങ്ങളിലേക്കു കടന്നു വരികയാണ്. നിരവധി പ്രതീക്ഷകളോടെ വലിയ വിവർത്തനങ്ങൾക്കു തുടക്കം കുറിക്കുമെന്ന തീരുമാനങ്ങളുമായി അഞ്ചു വർഷം മുൻപു കടന്നു വന്ന മാനേജിംഗ് കമ്മറ്റിയുടെ കാലാവധിയും ശാന്തമായി പര്യവസാനിച്ചു. കുറെ വർഷങ്ങളായി സഭാസമിതി എടുക്കുന്ന ഏതു തീരുമാനങ്ങളേയും വെട്ടി നിരത്തിക്കൊണ്ട് സ്വന്തം താല്പര്യങ്ങൾക്കനുസരിച്ച് ഭരണം നടത്തി വന്ന അണിയറ ഭരണക്കാർക്ക് എന്തെങ്കിലും സംഭവിക്കുമോ എന്ന ആശങ്കകൾക്ക് അല്പവും പോറൽ ഏൽപ്പിക്കാതെയും അതു മൂലം പരുക്ക് ഏൽക്കാതെയും കടന്നുപോകാൻ കഴിഞ്ഞു എന്നുള്ളതാണ് അരങ്ങൊഴിയുന്ന മാനേജിംഗ് കമ്മറ്റിക്കുണ്ടായ ഏറ്റവും വലിയ നേട്ടം.

ആഴത്തിൽകിടക്കുന്ന ചങ്ങലയിൽ ബന്ധിച്ചിരിക്കുന്ന വള്ളം ആവോളം ശക്തിയിൽ ആവേശത്തോടെ തുഴഞ്ഞ് കൈതളർന്നവരാണ് തുഴകൾ അടുത്ത അമരക്കാരിലേക്കു കൈമാറുന്നത്. എന്തു കൊണ്ട് "വഞ്ചി തിരുനക്കരയിൽ" തന്നെ നിൽക്കുന്നു എന്നു കണ്ടെത്താൻ കഴിയാതെ തുഴ എറിയുന്നവർ ആരായിരുന്നാലും അവർ കൊയ്തെടുക്കുന്ന വിജയം മറ്റൊന്നായിരിക്കുകയില്ല. ഇതിനെ അതിജീവിക്കുവാനുള്ള അന്വേഷണങ്ങളെപ്പോലും അഭിപ്രായ വ്യത്യാസങ്ങളുടെ നാൽക്കവലകളിൽ എത്തിച്ച് വിവിധ വഴികളിലായി പരിച്ചയയ്ക്കുവാൻ കഴിയുന്ന തന്ത്രശാലികൾ 'ഓയാറിൽ' പതിയിരിക്കുന്നു എന്ന യാഥാർത്ഥ്യം കടന്നു വരുന്നവർ അറിഞ്ഞിരിക്കുന്നതു നന്നായിരിക്കും.

സഭയുടെ നന്മയെ ലക്ഷ്യമാക്കിയുള്ള ഒത്തിരി ഒത്തിരി ചിന്തകൾ കടന്നു വരുന്ന ഓരോ മാനേജിംഗ് കമ്മറ്റി അംഗത്തിന്റെയും മനസ്സിലുണ്ടാവും എല്ലാം തന്നെ നല്ല കാര്യങ്ങളും ഈ നല്ല കാര്യങ്ങൾ തമ്മിലുള്ള പോരാട്ടത്തിനായി അടുത്ത അഞ്ചു വർഷം നഷ്ടപ്പെടുത്താതെ ആത്മസംയമനത്തോടെ ചെയ്തു തീർക്കാൻ കഴിയുന്ന ഏതാനും നല്ല കാര്യങ്ങൾ അഭിപ്രായ ഐക്യത്തോടെ കണ്ടെത്തി അവ നടപ്പിലാക്കുന്നതിന് ഏക മനസ്സുള്ളവരായി പ്രവർത്തിക്കുവാൻ പുതിയ മാനേജിംഗ് കമ്മറ്റിക്കു കഴിയട്ടെ എന്ന് ആശംസിക്കുന്നു. അത്മായ വൈദിക ട്രസ്റ്റിമാർക്കും സഭാസെക്രട്ടറിക്കും ഇക്കാര്യത്തിലുള്ള പങ്ക് നിസ്സീമമാണ്. മാനേജിംഗ് കമ്മറ്റി എടുക്കുന്ന തീരുമാനങ്ങൾ നടപ്പിലാക്കുന്നതിനുള്ള ഉത്തരവാദിത്വം ധീരമായ ഇവരുടെ നേതൃത്വത്തിൽ നിക്ഷിപ്തമായിരിക്കുന്നു. കർത്തവ്യങ്ങൾ സത്യസന്ധമായും ദൈവഹിതം അനുസരിച്ചും അനുഷ്ഠിക്കുന്നതിനുള്ള ശക്തി ഇവർക്കും പകർന്നുകൊടുക്കുന്നതിന് സഭയിലെ ഓരോ അംഗത്തിന്റെയും പ്രാർത്ഥന ആവശ്യമാണ്. പുതിയ സമതിയുടെ നല്ല പ്രവർത്തനങ്ങൾക്കും വിലപ്പെട്ട തീരുമാനങ്ങൾക്കുമായി നമുക്ക് കാത്തിരിക്കാം.

# സഭാസെക്രട്ടറി തിരഞ്ഞെടുപ്പ്

മലങ്കരസഭയെ ഭരണനിർവ്വഹണശേഷിയും കാര്യപ്രാപ്തിയുമുള്ള ഒരു സെക്രട്ടറിക്കേ, ഇനി ഫലപ്രദമായി നയിക്കുവാൻ കഴിയൂ. സഭയുടെ യഥാർത്ഥ എക്സിക്യൂട്ടീവ് ഓഫീസർ മാനേജിംഗ് കമ്മറ്റിയുടെ സെക്രട്ടറിയാണ് എന്നു പറയാം. മാനേജിംഗ് കമ്മറ്റിയുടെ തീരുമാനങ്ങളും അഭിപ്രായങ്ങളും ഉൾക്കൊള്ളുവാനും അതിനനുസരിച്ചു പ്രവർത്തിക്കുവാനും അത് നടപ്പിൽ വരുത്തുവാനും കഴിവുള്ള ഒരു സെക്രട്ടറിയെയാണ് സഭയ്ക്ക് ആവശ്യം. സഭയുടെ യഥാർത്ഥ അധികാരികാതോലിക്കയോ മലങ്കര മെത്രാപ്പോലീത്തയോ അല്ല, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ആണെന്ന് എല്ലാവരും മനസ്സിലാക്കണം. ആ അസോസിയേഷന്റെ എക്സിക്യൂട്ടീവ് ആണ് സഭയുടെ മാനേജിംഗ് കമ്മറ്റി. ആ മാനേജിംഗ് കമ്മറ്റിയുടെ സെക്രട്ടറിയാണ് ഭരണനിർവഹണത്തിൽ ഏറ്റവും പ്രധാനപ്പെട്ട വ്യക്തി. എന്നാൽ നാളിതുവരെ ആ സ്ഥാനം നിർവഹിച്ചിരുന്നവർ അത് ഒരലങ്കാര പദവിയായി മാത്രം മനസ്സിലാക്കിയിരുന്നവരും അതനുസരിച്ച് പ്രവർത്തിച്ചിരുന്നവരുമാണ്. അതുകൊണ്ടു തന്നെ സഭയുടെയോ സഭാംഗങ്ങളുടെയോ ഉത്തമതാൽപ്പ

രൃത്തിനു വേണ്ടത്ര വില കൊടുക്കാൻ അവർക്കു കഴിഞ്ഞിട്ടുമില്ല. എല്ലാറ്റിനുമുപരി തന്റെ സഭ ഇന്ന് ഒരു പ്രതിസന്ധി ഘട്ടത്തിലാണെന്നും, അനേകർ പലവിധകാരണങ്ങളാൽ സഭാംഗത്വം ഉപേക്ഷിച്ചുകൊണ്ടിരിക്കുകയാണെന്നും തിരിച്ചറിഞ്ഞ് അതിനു പരിഹാരം ഉണ്ടാക്കാൻ പരമാവധി ശ്രമിക്കണമെന്നു പ്രതിജ്ഞ എടുത്തിട്ടുള്ള ഒരു സെക്രട്ടറി ഉണ്ടാവണം.

മലങ്കര അസോസിയേഷനിലേക്ക് വടിയും കൊടിയും പിടിക്കുക മാത്രമാണ് അല്മായ ട്രസ്റ്റിമാരും സെക്രട്ടറിമാരും തങ്ങളുടെ ചുമതലയായി കണക്കാക്കിയിട്ടുള്ളത്. അതുകൊണ്ടു തന്നെ സഭയുടെ ഇന്നത്തെ അവസ്ഥയെപ്പറ്റി എന്തെങ്കിലും പഠിക്കുവാനോ പ്രവർത്തിക്കുവാനോ ഉള്ള ആവശ്യം പലപ്പോഴും അവർക്ക് തോന്നിയിട്ടുമില്ല. കോടികൾ കോടതിയുടെ പേരിൽ മാറ്റുന്നതല്ലാതെ, അനുകൂലമായ വിധികൾ പോലും നടപ്പിൽ വരുത്തുവാൻ അവരാരും ഒന്നും ചെയ്തിട്ടുമില്ല.

നാളിതുവരെയുള്ള സ്ഥിതി ഇങ്ങനെയൊക്കെ ആയിരുന്നുവെങ്കിലും സഭ ഇങ്ങനെയെങ്കിലും ഓടിക്കൊണ്ടിരുന്നത് സഭാനേതൃത്വം വഹിച്ചിരുന്ന ബാവാമാരുടെ സാമർത്ഥ്യം കൊണ്ടും സഹമെത്രാന്മാരിൽനിന്നും മറ്റും അവർക്കു ലഭിച്ചിരുന്ന പിന്തുണ കൊണ്ടും സഭാസ്നേഹികളായ ആദരണീയരായ വ്യക്തികൾ സഭയുടെ വിവിധതലങ്ങളിൽ പ്രവർത്തിച്ചതു കൊണ്ടും വിവേകപൂർവ്വം ഉപദേശങ്ങൾ നൽകിയതു കൊണ്ടും വേണ്ട കാര്യങ്ങൾ വേണ്ട പോലെ ചെയ്യുവാനുള്ള സംവിധാനം സഭയുടെ ഔദ്യോഗിക പിൻതുണയോടുകൂടി അല്ലെങ്കിൽ പോലും യഥാവസരം ഏർപ്പെടുത്തിയിരുന്നതു കൊണ്ടുമാണ്.

എന്നാൽ ഇന്നു ചിത്രമാകെ മാറിക്കഴിഞ്ഞിരിക്കുന്നു. ഉത്തരവാദപ്പെട്ട മുഖങ്ങൾ ഒരിടത്തും കാണാനില്ല. തനിക്ക് എന്തു കിട്ടും എന്ന ചിന്തയോടെ ചിലർ അവിടവിടെ ചുറ്റിക്കറങ്ങി നടക്കുന്നുവെന്നല്ലാതെ വിവേകപൂർവ്വം വിചിന്തനം ചെയ്തു കാര്യങ്ങൾ നടത്തുവാനുള്ളവരെ ഒരിടത്തും കാണുന്നില്ല.

സഭയുടെ സ്ഥാപനങ്ങൾ ട്രസ്റ്റുകളായി മാറുന്നു. ട്രസ്റ്റികൾ കോടീശ്വരന്മാരായി വിലസുന്നു. പല സ്ഥാപനങ്ങളുടെയും വരവു ചെലവു കണക്കുകൾ മാനേജിംഗ് കമ്മറ്റി കേൾക്കേണ്ടതുപോലുമില്ല എന്നു വരുന്നു. അധികാരം മുഴുവൻ വേറെ സമിതികൾക്ക് ആണെന്നു സ്ഥാപിക്കപ്പെടുന്നു. ഒരു പബ്ലിക് റിലേഷൻസ് ഓഫീസറെ ഏർപ്പെടുത്തിയാൽ അദ്ദേഹത്തിനു പ്രവർത്തിക്കാൻ ഒരു ഓഫീസോ, ഒരു ഫോണോ,വണ്ടിക്കൂലിക്കു പൈസയോ ലഭിക്കുവാനുള്ള സംവിധാനമോ ഇല്ല. സ്വന്തം ചെലവിൽ പള്ളികളിൽ നിന്നും പ്രതിനിധികൾ പരുമലയിലെത്തി യോഗം കൂടിയാൽ അതിന് 25 ലക്ഷം രൂപ ചെലവാകുമെന്നു വരുന്നു. അതിന്റെയൊന്നും കണക്ക് ആരും കേൾക്കേണ്ട എന്നു തീരുമാനിക്കപ്പെടുന്നു. ഇതൊക്കെയാണ് സഭയുടെ ഇന്നത്തെ അവസ്ഥ. ചെയ്യേണ്ട കാര്യങ്ങൾ ചെയ്യേണ്ട സമയത്ത് ചെയ്യുവാൻ തന്റെ അധികാരം തിരിച്ചറിയുന്ന ഒരാൾ സഭാസെക്രട്ടറിയുടെ സ്ഥാനം കയ്യേറ്റാൽ മാത്രമേ ഈ സ്ഥിതിക്ക് മാറ്റം വരുത്തുവാൻ കഴിയൂ.

ആ വ്യക്തിക്ക് ഇനി ആരുടെയും ശുപാർശ കൊണ്ടോ സ്വാധീനം കൊണ്ടോ എന്തെങ്കിലും നേടാൻ ഉണ്ടാവരുത്. നരച്ച തല ആദരിക്കേണ്ട കിരീടമാണ് എന്ന വേദവാക്യം മനസ്സിലാക്കാതെ അത് ഡൈ ചെയ്ത് സുന്ദരക്കുട്ടപ്പനായി ടി വി യിൽ പ്രത്യക്ഷപ്പട്ട് വിലസുവാൻ മോഹമുണ്ടാകരുത്......

തന്റെ നാളിതുവരെയുള്ള ജീവിതം തുറന്ന പുസ്തകം പോലെ ജനത്തിന് കാണുവാൻ കഴിയണം...

പ്രവർത്തിച്ച രംഗങ്ങളിലൊക്കെ നേട്ടങ്ങൾ തന്റെ പ്രസ്ഥാനത്തിന് കൈവരുത്തുവാൻ കഴിഞ്ഞ ആളായിരിക്കണം...........

സഭയുടെ മാനേജിംഗ് കമ്മറ്റിയുടെയും മറ്റും പ്രവർത്തനങ്ങളിൽ വർഷങ്ങളുടെ പരിചയം ഉണ്ടായിരിക്കണം............

മെത്രാന്മാരും വൈദികരും പട്ടത്വത്തിൽ ഉന്നതരായിരുന്നാലും അവർക്കും ബഹുമാനം തോന്നത്തക്ക വ്യക്തിത്വമുള്ള ആളായിരിക്കണം........

വ്യക്തിപരമായ ജീവിതത്തിലും കുടുംബപശ്ചാത്തലത്തിലും സഭയിൽനിന്നു ഇനി എന്തെങ്കിലും നേടുവാൻ ആവശ്യമുള്ള ആളായിരിക്കരുത്.......

ചുരുക്കത്തിൽ ഒരു സഭാസെക്രട്ടറി എങ്ങനെ ഉള്ള ആളായിരിക്കരുത് എന്ന കാര്യത്തിൽ നമുക്കു മോഡലുകളുണ്ട്. എങ്ങനെ ആയിരിക്കണം എന്ന കാര്യത്തിൽ അതില്ല . സഭയെ ഒന്നായി കാണാൻ കഴിയുന്ന സങ്കുചിത പ്രാദേശിക പരിഗണനകൾക്കപ്പുറം സഭയുടെ വളർച്ചയെപ്പറ്റിയും വികസനത്തെപ്പറ്റിയും ദർശനവും പ്രായോഗിക പരിചയവും ഉള്ള സഭാസെക്രട്ടറി വന്നാൽ സഭയുടെ പ്രതിച്ഛായ മെച്ചപ്പെടും. ഇന്നു സഭയ്ക്ക് വിഭവശേഷി ഏറെയുണ്ട്. സഭയ്ക്കുവേണ്ടി എത്രയധികം ധനവും നൽകുവാൻ കഴിവും താൽപ്പര്യവുമുള്ള ആളുകൾ ധാരാളമുണ്ട്.

എന്നാൽ ഫലപ്രദമായി അവ സമാഹരിക്കുവാനോ വേണ്ടവിധം വിനിയോഗിക്കുവാനോ ഒരു ശ്രമവും നടക്കുന്നില്ല. ജീവകാരുണ്യ പദ്ധതികൾ എന്ന പേരിൽ സഭയുടെ കേന്ദ്രതലത്തിൽ പല പദ്ധതികളും പലപ്പോഴും ഉദ്ഘാടനം ചെയ്യപ്പെടാറുണ്ട്. വിവാഹധനസഹായവും ഭവനനിർമ്മാണവും ആർദ്രയും എല്ലാമുണ്ട്. എന്നാൽ പത്രത്തിൽ ഒരു പടം പ്രസിദ്ധീകരിക്കുക എന്നല്ലാതെ മറ്റൊരു ആത്മാർത്ഥതയും ഇത്തരം പ്രവർത്തനങ്ങളുടെ പിന്നിൽ കാണാറില്ല. ലക്ഷങ്ങൾ ഒഴുകിപ്പോകുന്നുണ്ട്. അത് ലഭിക്കുന്നവർക്കോ കൊടുക്കുന്നവർക്കോ സഭയോട് എന്തെങ്കിലും കൂറ് ഉള്ളതിന്റെയോ ഉണ്ടാകുന്നതിന്റെയോ ഒരു ലക്ഷണവും കാണാറില്ല. അതേ സമയം പുതിയ പള്ളികൾ ആവശ്യമായ എത്രയോ സ്ഥലങ്ങളുണ്ട്. പുതിയ പള്ളി പണിയുവാൻവേണ്ടി സഭാകേന്ദ്രങ്ങളിൽ നിന്നു കൈത്താങ്ങൽ പ്രതീക്ഷിക്കുന്ന എത്രയോ ഇടവകകളുണ്ട്. പത്തും പതിനഞ്ചും വീട്ടുകാർ മാത്രമുള്ള പലയിടത്തും സഭാ

കേന്ദ്രത്തിന്റെ പിൻതുണ ലഭിച്ചാൽ ഒരു ദേവാലയം സ്ഥാപിക്കുവാനും ആഗ്രഹിക്കുന്നവരും കഴിയുന്നവരുമുണ്ട്. ഉത്തരേന്ത്യയിലും മറ്റും തങ്ങളെത്തന്നെ മറന്നു പ്രവർത്തിക്കുന്ന ചില വൈദികരും പ്രവർത്തകരും ഉള്ളതുകൊണ്ട് സഭ വളർന്നുവെന്ന് ഉദ്ഘോഷിക്കാം. എന്നാൽ വളർച്ചയും, സാദ്ധ്യതകളുമെല്ലാം മുരടിപ്പിക്കുന്ന സമീപനമാണ് നേതൃത്വം പിൻതുടരുന്നത്. സഭയുടെ ഭൂതവും, ഭാവിയും, വർത്തമാനവും വിലയിരുത്തുവാൻ കഴിവും അറിവും ദൃഢനിശ്ചയവും ചെയ്ത ഒരു സഭാ സെക്രട്ടറിയെ തിരഞ്ഞെടുക്കുവാൻ പുതിയ മാനേജിംഗ് കമ്മറ്റിക്കു കഴിഞ്ഞാൽ സഭയുടെ മുന്നോട്ടുള്ള പ്രയാണം നേരായ പഥത്തിലെത്തും. അല്ലെങ്കിൽ പഴയതുപോലെ ഡൈ ചെയ്ത് മുഖവും തലയും മിനുക്കി നാം മുന്നോട്ട് എന്ന് ഉരുവിട്ടു മുഖംമൂടി അണിഞ്ഞു ഇനിയും കഴിയാം.

സഭാസെക്രട്ടറി സ്ഥാനത്തേക്കു മൽസരിക്കുന്നവർ എന്ന പേരിൽ പല മാധ്യമങ്ങളും ബോധപൂർവ്വം ചില സ്ഥാനാർത്ഥികളെ രംഗത്തിറക്കിയിരിക്കുകയാണ്. സഭാ പ്രസിദ്ധീകരണങ്ങൾ എന്നു ഭാവിച്ച് പുറത്തിറക്കുന്ന കുറെ പത്രങ്ങളാവട്ടെ, ചിലരുടെ പേര് മറയ്ക്കുവാനാണ് ശ്രമിച്ചു കാണുന്നത്. വളരും തോറും പിളരുകയും, പിളരും തോറും വളരുകയും ചെയ്യുന്ന മഹാ പ്രസ്ഥാനത്തിന്റെ വിവിധ ഗ്രൂപ്പുകളുടെ പ്രാദേശികനേതാക്കളെയും അവരുടെ പോഷകസംഘടനാനേതാക്കളെയുമാണ് സഭാസെക്രട്ടറി സ്ഥാനത്തേക്ക് ഈ മാദ്ധ്യമങ്ങൾ അവതരിപ്പിച്ചു കാണുന്നത്. മണ്ഡലം ഭാരവാഹി മുതൽ യൂത്ത് ഫ്രണ്ട് സംസ്ഥാന നേതാവ് വരെയുള്ള കേരളാ കോൺഗ്രസ്സ് പ്രവർത്തകർ മാത്രമാണോ മലങ്കരസഭാ നേതൃത്വത്തിലേക്ക് വരുവാൻ യോഗ്യത ഉള്ളവരായി ഉള്ളത്?

തങ്ങളുടെ പ്രാദേശിക നേതൃത്വ പദവി സഭയുടെ പിൻതുണയോടെ വളർത്തിയെടുത്ത് അടുത്ത തിരഞ്ഞെടുപ്പിൽ ഒരു സ്ഥാനാർത്ഥി ടിക്കറ്റ് തരപ്പെടുത്തുക എന്നതിലപ്പുറമൊന്നും ഈ യുവ നേതാക്കൾക്ക് ലക്ഷ്യമില്ല എന്നത് സ്പഷ്ടം. അതുകൊണ്ട് ഈ ഖദർധാരികളെ സഭാസെക്രട്ടറിയായി കാണുവാൻ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ താൽപ്പര്യപ്പെടില്ല എന്നു തീർച്ച.

കൂട്ടത്തിൽ കോട്ടയത്തെ ഒരു ചാർട്ടേർഡ് അക്കൗണ്ടന്റിന്റെ പേരും ചിലർ പെരുപ്പിച്ചു കാണിക്കുന്നുണ്ട്. ഒരു തവണ മാനേജിംഗ് കമ്മറ്റിയിൽ ഉണ്ടായിരുന്നു എന്നതാണ് ഇവരെല്ലാം എടുത്തു കാണിക്കുന്ന യോഗ്യത. ഒരു തവണ മാനേജിംഗ് കമ്മറ്റിയിൽ എത്തിയപ്പോൾ തന്നെ സഭാസെക്രട്ടറി സ്ഥാനത്തേക്കു നോട്ടമിട്ട ഇവർ രണ്ടു തവണ പിന്നിട്ടു കഴിയുമ്പോൾ പിന്നെ എന്തായിരിക്കും മോഹിക്കുക?

ചാർട്ടേർഡ് അക്കൗണ്ടന്റ് ആയതുകൊണ്ട് സ്ഥാനത്തിന് അയോഗ്യനാണെന്ന് ആരും പറയില്ല. എന്നാൽ കഴിഞ്ഞ കുറെ നാളുകളായി ആ വ്യക്തിയുടെ പേരിൽ പുറത്തിറങ്ങുന്ന ചില ലേഖനങ്ങളും, അദ്ദേഹത്തിന്റെ സ്ഥാനമുറപ്പിക്കാൻ വേണ്ടി ചില പ്രസിദ്ധീകരണങ്ങളിൽ വരുന്ന കുറിപ്പുകളും അദ്ദേഹത്തിന്റെ നില പരുങ്ങലിലാക്കുമെന്നു പറയാതെ വയ്യ. ഓർത്തഡോക്സ് സഭയുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ നൂറു ശതമാനം സീറ്റും ഓർത്തഡോക്സ് വിദ്യാർത്ഥികൾക്കു നൽകണം എന്ന അദ്ദേഹത്തിന്റെ ലേഖനപരമ്പര മറ്റ് മത-സമുദായങ്ങളിൽപെട്ടവർ ഏറ്റുപിടിച്ചത് സഭയ്ക്കും സഭാംഗങ്ങൾക്കും വരുത്തിയ നാണക്കേട് ചില്ലറയല്ല. കേരളത്തിലെ ഓരോ സമുദായവും ഇതേ നിലപാട് കൈക്കൊണ്ടാൽ കേരളീയ സമൂഹത്തിന്റെ അവസ്ഥ എന്തായിരിക്കും എന്നു ചിന്തിച്ചാൽ മതിയായിരുന്നു. ഇത്തരം വീണ്ടുവിചാരമില്ലാത്ത കുറിപ്പുകൾ ചമയ്ക്കുന്നവർ ഉത്തരവാദപ്പെട്ട സ്ഥാനങ്ങളിൽ എത്തിയാൽ സഭയുടെ പ്രതിച്ഛായ എന്തായിരിക്കും?

യുവത്വത്തിന്റെ പ്രസരിപ്പോടെ മാനേജിംഗ് കമ്മറ്റിയിലും ഇതര സഭാ സമിതികളിലും പ്രവർത്തിക്കുകയും ആത്മാർത്ഥതയോടെ പല കാര്യങ്ങളിലും ഇടപെടുകയും ചെയ്യുന്ന യുവ ഡോക്ടറേറ്റു ധാരിയുടെ പേരും ചില പത്രങ്ങളിൽ കാണുന്നുണ്ട്. പ്രവർത്തനങ്ങളിലുള്ള അദ്ദേഹത്തിന്റെ ഊർജസ്വലത അനുകരണീയമാണ്. പുതിയ മാനേജിംഗ് കമ്മറ്റിയിലും മാതൃകാപരമായി പ്രവർത്തിച്ച് ഭാവിയിലെ സഭാ നേതൃത്വത്തിൽ വിലപ്പെട്ട സംഭാവനകൾ നൽകുവാൻ അദ്ദേഹത്തിന് കഴിഞ്ഞേക്കും. എന്നാൽ, ഉടനെ തന്നെ ഉന്നത സ്ഥാനങ്ങൾ വേണമെന്നുള്ള ചിന്ത അദ്ദേഹത്തിനുണ്ടാവില്ലെങ്കിലും അങ്ങനെ ഒരു ചിന്ത പ്രചരിക്കുന്നത് പൊതുവേ ആളുകൾ ഇഷ്ടപ്പെടാൻ വഴിയില്ല. പരിചയവും പാകതയും തികയുന്നത് അദ്ദേഹത്തിനും സഭയ്ക്കും ഗുണം ചെയ്യും.

പല മാദ്ധ്യമങ്ങളും മറവിൽ നിർത്താൻ ശ്രമിക്കുന്ന ഒരു പേരാണ് ഇനി അവശേഷിക്കുന്നത്. പത്തനം തിട്ട കാതോലിക്കേറ്റ് കോളേജ് മുൻ പ്രിൻസിപ്പൽ ഡോക്ടർ. ടി. എ. ജോർജ്. പരിചയസമ്പത്തും ഭരണനിർവ്വഹണശേഷിയും അനുഭവജ്ഞാനവും സഭാകാര്യങ്ങളിലുള്ള തീക്ഷ്ണതയും കൂടിപ്പോയി എന്നതാണ് അദ്ദേഹത്തിൽ ചിലർ കാണുന്ന ന്യൂനത. ചെറുപ്പക്കാരായ നിയുക്ത കാതോലിക്കയും വൈദിക ട്രസ്റ്റിയും അൽമായ ട്രസ്റ്റിയും സഭയ്ക്ക് നേതൃത്വം നൽകാനുള്ളപ്പോൾ, അവർക്കും മാർഗദർശനം നൽകാൻ തക്ക അനുഭവസമ്പത്തുള്ള ആൾ തന്നെയാവണം മാനേജിംഗ് കമ്മറ്റിയുടെ സെക്രട്ടറിയായി വരേണ്ടത് എന്നു മാനേജിംഗ് കമ്മറ്റി അംഗങ്ങൾ തീരുമാനിച്ചു പോവുക സ്വാഭാവികം. വ്യക്തിപരമായും കുടുംബപരമായും ഉത്തരവാദിത്വങ്ങൾ ഇനി നിർവ്വഹിക്കുവാനില്ലാത്ത അദ്ദേഹത്തിന് പൂർണ്ണസമയവും സഭാ പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ കഴിയും എന്നതു തന്നെ പ്രധാനപ്പെട്ട കാര്യമാണ്. കേസിൽ നിന്നും വഴക്കിൽ നിന്നും വിമുക്തമായ മലങ്കരസഭയെ മുന്നിൽ കണ്ടുകൊണ്ട് പ്രവർത്തിക്കുവാൻ മാനേജിംഗ് കമ്മറ്റിക്കു കഴിയട്ടെയെന്നും തീരുമാനങ്ങൾ യഥാവിധി നടപ്പിലാക്കുവാൻ കഴിയുന്ന സെക്രട്ടറി ഉണ്ടാവാൻ ഇടയാകട്ടെ എന്നും പ്രാർത്ഥിക്കാം.

**- സഭാ വിചാരവേദി**